പ. പരുമലത്തിരുമേനിയുടെ നാമത്തിൽ
പണികഴിപ്പിച്ചിരിക്കുന്ന കുരിശ്ശിങ്കൽ
എല്ലാ മാസാന്ത്യ വെള്ളിയാഴ്ചയിലും
നടത്തുന്ന

# പ്രാർത്ഥനാക്രമം



## സന്ധ്യാ പ്രാർത്ഥന

*Compiled by*

*Fr. P. M. PHILIPOSE*

*Thottakkad*

# പ്രാത്ഥനാക്രമം



എല്ലാ മാസാന്ത്യ വെള്ളിയാഴ്ചയിലും, പ. പരുമല തിരുമേനിയുടെ നാമത്തിൽ പണികഴിപ്പിച്ചിരിക്കുന്ന കുരിശ്ശിങ്കൽ നടത്തുന്ന

പ്രാത്ഥനയുടെ ക്രമം.

1. സന്ധ്യാ പ്രാത്ഥന
2. സൂത്താറാ
3. വിശ്വാസപ്രമാണം
4. ധൂപ പ്രാത്ഥന
5. പഴയനിയമം വായന
6. പുതിയനിയമം വായന
7. ലഘു പ്രസംഗം
8. അനുതാപത്തിൻെറ മെസ്രാ
9. മദ്ധ്യസ്ഥ പ്രാത്ഥന
   - ഒന്നാമത്ത് പ. ദൈവമാതാവിനോട്
   - രണ്ടാമത്ത് പ. പരുമല തിരുമേനിയോട്
10. ആശിർവാദം
11. നേർച്ച വിളമ്പ്

N. B. മദ്ധ്യസ്ഥ പ്രാത്ഥനയ്ക്കു പേരു നൽകുന്നവർ മുൻപോട്ടു കടന്ന് വന്ന് കത്തുന്ന മെഴുകുതിരി യോടുകൂടെ പ്രാർത്ഥനയിൽ സംബന്ധിക്കണം.

## പ്രസ്താവന

സ്നേഹിതരെ,

പ. പരുമല തിരുമേനിയുടെ നാമത്തിൽ ഹൈസ്കൂൾ കവലയിൽ സ്ഥാപിച്ചിട്ടുള്ള കുരിശ്ശിങ്കൽ വന്നു്, മാസാന്ത്യ വെള്ളിയാഴ്ചകളിൽ അവിടെ നടത്തുന്ന പ്രാർത്ഥനയിൽ സംബന്ധിക്കുന്നവരുടെ സംഖ്യ ദൈന ദിനം വർദ്ധിച്ചുകൊണ്ടിരിക്കുന്നു എന്നുള്ളതു് ഏററവും സന്തോഷകരമാണു്. അവിടെ വന്നു് പ്രാർത്ഥിച്ചു ആശ്വാസം കണ്ടെത്തുന്നവരും യാചനകൾക്കുത്തരം ലഭിക്കുന്നവരും നിരവധിയാണു്. നേർച്ചകൾ കൊണ്ടുവരുന്നവരും അനവധിയാണു്.

അവിടെ വന്നു് വെള്ളിയാഴ്ചകളിൽ സന്ധ്യാ പ്രാർത്ഥനയിൽ സംബന്ധിക്കുന്നവർക്കു് ഉപയോഗിക്കുന്നതിനായി ഒരു പ്രാർത്ഥനാക്രമം അച്ചടിപ്പിച്ചു് വിതരണം ചെയ്യുന്നതു് നന്നായിരിക്കുമെന്നു് ചില ഗുണകാംക്ഷികൾ അഭ്യർത്ഥിച്ചതുകൊണ്ടു് നമ്മുടെ അംഗീകൃത പ്രാർത്ഥനാ പുസ്തകങ്ങളിൽ നിന്നു് ഏതാനും പ്രാർത്ഥനകൾ തെരഞ്ഞെടുത്തു് ഇതിൽ ചേർത്തിരിക്കയാണു്. ഈ പ്രാർത്ഥനാക്രമം ആവശ്യം കഴിഞ്ഞു് കുരിശ്ശിങ്കൽ തന്നെ വച്ചിട്ടു പോകണമെന്നും താല്പര്യപ്പെടുന്നു.

തോട്ടയ്ക്കാട്,                ഫാദർ പി. എം. ഫീലിപ്പോസ്
27–9–1985



എല്ലാ മാസാന്ത്യ വെള്ളിയാഴ്ചയും
പ. പരുമല തിരുമേനിയുടെ നാമത്തിലുള്ള
കുരിശ്ശിങ്കൽ നടത്തുന്ന പ്രാർത്ഥനാ ക്രമം.

## സന്ധ്യാ പ്രാർത്ഥന

പട്ടക്കാരൻ  ബാവായ്ക്കും പുത്രനും പരിശുദ്ധ റൂഹായിക്കും സ്തുതി.

ജനം  ആദിമുതൽ എന്നേന്നേക്കും തന്നെ ആമ്മീൻ

പട്ടക്കാരൻ  തന്റെ മഹത്വംകൊണ്ടു് ആകാശവും ഭൂമിയും നിറഞ്ഞിരിക്കുന്ന ബലവാനായ ദൈവം തമ്പുരാൻ പരിശുദ്ധൻ, പരിശുദ്ധൻ, പരിശുദ്ധൻ ഉയരങ്ങളിലൂശാന.

ജനം  ദൈവമായ കർത്താവിന്റെ തിരുനാമത്തിൽ വന്നവനും വരുവാനിരിക്കുന്നവനുമായവൻ വാഴ്ത്തപ്പെട്ടവനാകുന്നു. ഉയരങ്ങളിൽ സ്തുതി.

പട്ടക്കാരൻ  ദൈവമേ നീ പരിശുദ്ധനാകുന്നു.

ജനം  ബലവാനെ നീ പരിശുദ്ധനാകുന്നു.

പട്ടക്കാരൻ  മരണമില്ലാത്തവനെ നീ പരിശുദ്ധനാകുന്നു

ജനം  ഞങ്ങൾക്കുവേണ്ടി കുരിശ്ശിക്കപ്പെട്ടവനെ ഞങ്ങളുടെ മേൽ അനുഗ്രഹം ചെയ്യേണമെ.

മൂന്നുപ്രാവശ്യം

പട്ടക്കാരൻ  ഞങ്ങളുടെ കർത്താവെ ഞങ്ങളുടെ മേൽ അനുഗ്രഹം ചെയ്യേണമെ

ജനം  ഞങ്ങളുടെ കർത്താവെ! കൃപചെയ്തു ഞങ്ങളുടെ മേൽ അനുഗ്രഹം ചെയ്യേണമെ,

പട്ടക്കാരൻ ഞങ്ങളുടെ കർത്താവെ! ഞങ്ങളുടെ ശുശ്രൂഷയും പ്രാർത്ഥനയും കൈക്കൊണ്ട് ഞങ്ങളുടെ മേൽ അനുഗ്രഹം ചെയ്യണമെ.

ജനം ദൈവമെ നിനക്കു സ്തുതി

പട്ടക്കാരൻ സ്രഷ്ടാവെ നിനക്കു സ്തുതി

ജനം പാപികളായ നിന്റെ അടിയാരോടു കരുണ ചെയ്യുന്ന മിശിഹാ രാജാവെ നിനക്കു സ്തുതി. ബാറക് മോർ

എല്ലാവരും ഒരുമിച്ച്

സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവെ! നിന്റെ തിരുനാമം പരിശുദ്ധമാക്കപ്പെടണമെ; നിന്റെ രാജ്യം വരേണമെ; നിന്റെ തിരുവിഷ്ടം സ്വർഗ്ഗത്തിലെപ്പോലെ ഭൂമിയിലും ആകണമെ: ഞങ്ങൾക്കാവശ്യമുള്ള അപ്പം ഇന്നു ഞങ്ങൾക്കു നൽകണമെ; ഞങ്ങളുടെ കടക്കാരോടു ഞങ്ങൾ ക്ഷമിച്ചതുപോലെ; ഞങ്ങളുടെ കടങ്ങളും പാപങ്ങളും ഞങ്ങളോടും ക്ഷമിക്കേണമെ; പരീക്ഷയിലേക്കു ഞങ്ങളെ പ്രവേശിപ്പിക്കാതെ ദുഷ്ടനിൽനിന്ന് ഞങ്ങളെ രക്ഷിച്ചുകൊള്ളണമെ; എന്തുകൊണ്ടെന്നാൽ രാജ്യവും ശക്തിയും മഹത്വവും എന്നേക്കും നിനക്കുള്ളതാകുന്നു. ആമ്മീൻ

## മാതാവിനോടുള്ള അപേക്ഷ

കൃപ നിറഞ്ഞ മറിയമെ. നിനക്കു സമാധാനം. നമ്മുടെ കർത്താവ് നിന്നോടു കൂടെ നീ സ്ത്രീകളിൽ വാഴ്ത്തപ്പെട്ടവളാകുന്നു നിന്റെ വയററിൻ ഫലമായ നമ്മുടെ കർത്താവേശുമിശിഹായും വാഴ്ത്തപ്പെട്ടവനാകുന്നു. ശുദ്ധമുള്ള കന്യക മത്തമറിയമെ തമ്പുരാന്റെ അമ്മെ പാപികളായ ഞങ്ങൾക്കുവേണ്ടി ഇപ്പോഴും എപ്പോഴും ഞങ്ങളുടെ മരണസമയത്തും ദൈവം തമ്പുരാനോടപേക്ഷിച്ചുകൊള്ളണമെ! ആമ്മീൻ



## മരിച്ചുപോയവർക്കുവേണ്ടിയുള്ള അപേക്ഷ

അനുഗ്രഹങ്ങൾ നിറഞ്ഞിരിക്കുന്നവനെ! അനുകൂലത്തിന്റെ ദിവസത്തിൽ നിന്റെ സൃഷ്ടിയെ നീ പുത്തനാക്കി അനുകൂലമാക്കെണമെ. കർത്താവെ! നിന്റെ ആശ്രയത്തിൽ മരിച്ചു നിന്റെ വരവിനായി നോക്കിപ്പാർക്കുന്ന ഞങ്ങളുടെ മരിച്ചുപോയവരെ നീ പുണ്യമാക്കേണമെ. അബ്രഹാമിന്റെയും ഇസ്സഹാക്കിന്റെയും യാക്കോബിന്റെയും മടിയിൽ അവരെ നീ പാർപ്പിക്കണമെ. വന്നവനും വരുന്നവനു മരിച്ചവരെ അനുകൂലമാക്കുന്നവനും ആയവൻ വാഴ്ത്തപ്പെട്ടവനാകുന്നുവെന്ന് ശരീരങ്ങളും ആത്മാക്കളും ശരിയായിട്ട് നിലവിളിച്ചു പറയുമാറാകണമെ. ആമ്മീൻ

## ഒരു കൌമാ. തുടർന്ന് 140-ാം മസുമൂർ

കുറിയേലായിസ്സോൻ

കർത്താവെ! ഞാൻ നിന്നെ വിളിച്ചുവല്ലോ എന്നോടു നീ ഉത്തരമരുളിച്ചെയ്യ് എന്റെ വചനങ്ങൾ സൂക്ഷിച്ചു കേട്ടു കൈക്കൊള്ളണമെ.

എന്റെ പ്രാർത്ഥന നിന്റെ മുൻപാകെ ധൂപം പോലെയും എന്റെ കൈകളിലെ കാഴ്ച വൈകുന്നേരത്തെ കാഴ്ചപോലെയും കൈക്കൊള്ളണമെ എന്റെ ഹൃദയം യാതൊരു ദുഷ്കാര്യത്തിനും ചായുകയോ ഞാൻ അന്യായക്രിയകൾ പ്രവർത്തിക്കുകയോ ചെയ്യാതിരിപ്പാൻ എന്റെ വായിക്കു കാവല്ക്കാരനെയും എന്റെ അധരങ്ങൾക്കു സൂക്ഷിപ്പുകാരനെയും നിയമിക്കണമെ.

ദുഷ്ടമനുഷ്യരോടുകൂടി ഞാൻ അപ്പം ഭക്ഷിക്കുമാറാകരുതെ നീതിമാൻ എന്നെ പഠിപ്പിക്കയും ശാസിക്കയും ചെയ്യട്ടെ. ദുഷ്ടന്മാരുടെ എണ്ണ എന്റെ തലയെ കൊഴുപ്പിക്കരുതേ എന്തെന്നാൽ എന്റെ പ്രാർത്ഥന അവരുടെ ദോഷം നിമിത്തമാകുന്നു. അവരുടെ ന്യായാധിപതിമാർ പാറയാൽ തടയപ്പെട്ടു ഇമ്പമുള്ള എന്റെ വചനങ്ങളെ അവർ കേട്ടു.

ഭൂമിയെ കൊഴവ്വ പിളൎന്ന ചിതറിക്കുന്നതുപോലെ പാതാള വാതുക്കൽ അവരുടെ അസ്ഥികൾ ചിതറിക്കപ്പെട്ടു. കൎത്താവെ; ഞാൻ എന്റെ കണ്ണുകൾ നിങ്കലേക്കുയൎത്തി നിന്നിൽ ശരണപ്പെട്ടു എന്റെ ആത്മാവിനെ തള്ളിക്കളയരുതെ.

എനിക്കായി കണികൾ മറച്ചുവെച്ചിട്ടുള്ള പ്രശംസക്കാരുടെ കയ്യിൽനിന്നു എന്നെ കാത്തുകൊള്ളണമെ ഞാൻ കടന്നുപോകുമ്പോൾ അന്യായക്കാർ തങ്ങളുടെ വലയിൽ ഒരുമിച്ചുവീഴും.

എന്റെ ആത്മാവു് കണ്ഠിതപ്പെട്ടപ്പോൾ ഞാൻ എന്റെ ശബ്ദത്താൽ കൎത്താവിനെ വിളിച്ചു എന്റെ ശബ്ദത്താൽ ഞാൻ കൎത്താവിനോടു പ്രാൎത്ഥിച്ചു. അവന്റെ മുമ്പാകെ എന്റെ സങ്കടം ബോധിപ്പിച്ചു അവന്റെ മുമ്പാകെ എന്റെ ഞെരുക്കത്തെ ഞാൻ അറിയിക്കുകയും ചെയ്തു. നീ എന്റെ ഊടു വഴികളെ അറിയുന്നുവല്ലോ.

എന്റെ നടപ്പുകളുടെ വഴിയിൽ അവർ എനിക്കായി കണികളെ മറച്ചുവെച്ചു. ഞാൻ വലത്തോട്ടു നോക്കി എന്നെ അറിയുന്നവൻ ഇല്ലെന്നു ഞാൻ കണ്ടു, സങ്കേതസ്ഥലം എനിക്കില്ലാതെയായി. എന്റെ ദേഹിക്കുവേണ്ടി പകരം ചോദിക്കുന്നവനുമില്ല. കൎത്താവെ! ഞാൻ നിന്റെ അടുക്കലേക്കുനോക്കി നിലവിളിച്ചു. കൎത്താവെ! ജീവിച്ചിരിക്കുന്നവരുടെ ദേശത്തു് എന്റെ ആശ്രയവും ഓഹരിയും നീയാകുന്നുവെന്നു ഞാൻ പറഞ്ഞു.

ഞാൻ ഏററം താഴ്ത്തപ്പെട്ടിരിക്കുന്നതുകൊണ്ടു് എന്റെ അപേക്ഷയെ സൂക്ഷിച്ചുകേൾക്കേണമെ. എന്നെ പീഡിപ്പിക്കുന്നവർ എന്നെക്കാൾ ബലവാന്മാരായതുകൊണ്ടു് അവരിൽനിന്നു് എന്നെ വിടുവിക്കേണമെ. ഞാൻ നിന്റെനാമത്തെ സ്തോത്രം ചെയ്യുവാനായി എന്റെ ആത്മാവിനെ കാരാഗൃഹത്തിൽ നിന്നു് പുറപ്പെടുവിക്കണമെ. നീ എന്നോടുത്തരമരുളിചെയ്യുമ്പോൾ നിന്റെ നീതിമാന്മാർ എനിക്കായി കാത്തിരിക്കും.



നിന്റെവചനം എന്റെ കാലുകൾക്കു വിളക്കും എന്റെ ഊടുവഴികൾക്കു് പ്രകാശവും ആകുന്നു. നിന്റെ നീതിയുള്ളവിധികൾ ആചരിപ്പാനായിട്ടു് ഞാൻ ആണയിട്ടുനിശ്ചയിച്ചു ഞാൻ ഏററവുംക്ഷീണിച്ചു. കൎത്താവെ! നിന്റെ വചനപ്രകാരം എന്നെ ജീവിപ്പിക്കണമെ. കൎത്താവെ! എന്റെ വായിലെ വചനങ്ങളിൽ നീ ഇഷ്ടപ്പെട്ടു നിന്റെ ന്യായങ്ങളിൽ നിന്നു് എന്നെ പഠിപ്പിക്കണമെ.

എന്റെ ദേഹി എല്ലായ്പോഴും നിന്റെ കൈകളിൽ ഇരിക്കുന്നു. നിന്റെ വേദപ്രമാണത്തെ ഞാൻ മറന്നില്ല. പാപികൾ എനിക്കായി കണികളെവെച്ചു. എന്നാലും ഞാൻ നിന്റെ കല്പനകളിൽ നിന്നു മാറിപ്പോയില്ല. ഞാൻ നിന്റെസാക്ഷിയെ എന്നേക്കും അവകാശമായി സ്വീകരിച്ചു. എന്തെന്നാൽ അതു് എന്റെ ഹൃദയത്തിനു് ആനന്ദമാകുന്നു നിന്റെ കല്പനകളെ എന്നേക്കും സത്യത്തോടെ നിവൃത്തിപ്പാനായിട്ടു് ഞാൻ എന്റെഹൃദയത്തെ തിരിച്ചു.

സകലജാതികളുമെ കൎത്താവിനെ സ്തുതിപ്പിൻ. സകല ജനങ്ങളുമെ അവനെ സ്തുതിപ്പിൻ. എന്തെന്നാൽ അവന്റെ കൃപ നമ്മുടെമേൽ ബലപ്പെട്ടിരിക്കുന്നു അവൻ സത്യമായിട്ടു് എന്നേക്കും കൎത്താവാകുന്നു. ദൈവമെ! സ്തുതിനിനക്കു യോഗ്യമാകുന്നു. ബാറക്മോർ.

എക്ബോ

കൎത്താവെ! കരുണയോടെ നിന്റെ ചെവിചായിച്ചു് ഞങ്ങളുടെ പ്രാൎത്ഥനകളെകേട്ടു് ഞങ്ങളോടുത്തരമരുളിച്ചെയ്യണമെ. ഞങ്ങളുടെ ശുശ്രൂഷയും പ്രാൎത്ഥനകളും ദയവോടെ കൈക്കൊള്ളുവാൻ നിനക്കു് ഇഷ്ടമുണ്ടാകയും ചെയ്യണമെ. സ്തൌമെൻകാലോസ്–കുറിയേലായിസ്സോൻ.

## കൊലോകൾ. (ധൂപപ്രാർത്ഥന)

**കർത്താവെ!** ഞങ്ങളുടെ പ്രാർത്ഥന നിന്റെ സന്നിധിയിൽ സുഗന്ധവർഗ്ഗം പോലെ ഇമ്പമായി ഭവിക്കേണമെ. സുഗന്ധധൂപംപോലെ അതു് നിന്റെ സന്നിധിയിലേക്കു് ഉയരുമാറാകണമെ. സുഗന്ധവർഗ്ഗങ്ങളുടെ പുക നിനക്കു് ഇമ്പമായിരിക്കുന്നതുപോലെ ഞങ്ങളുടെ നമസ്കാരങ്ങളിലും പ്രാർത്ഥനകളിലും അപേക്ഷകളിലും സ്തോത്രങ്ങളിലും നീ ഇഷ്ടപ്പെട്ടു ഞങ്ങളിലുള്ള അയോഗ്യതകളെ ഓർക്കാതെ അവയെ കൈക്കൊള്ളുകയും ഞങ്ങളുടെ യാചനകളെ നൽകുകയും ചെയ്യേണമെ. ബാറക്മോർ.

## ദൈവമാതാവിനോടു്

**കന്യകയായ മാതാവെ!** എല്ലാഭാഗങ്ങളിൽ നിന്നും ഞങ്ങൾക്കു വന്നു കൂടുന്ന ഉപദ്രവങ്ങളെയും ഈ ലോകസമുദ്രത്തിന്റെ ഓളങ്ങളെയും ചുഴലികളെയും നീ നിരോധിക്കേണമെ. മാതാവെ! ദൈവസന്നിധിയിൽ നിനക്കുള്ള ധൈര്യമായ പ്രവേശനംമൂലം ദൈവം ഞങ്ങൾക്കു് കരുണയും പാപമോചനവും രോഗികൾക്കു് സ്വസ്ഥതയും ഞെരുക്കത്തിലിരിക്കുന്നവർക്കു് ആശ്വാസവും അകലെ പോയിരിക്കുന്നവർക്കു് തിരിച്ചുവരവും നൾകുവാനായിട്ടു് ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കേണമെ.

## പരിശുദ്ധന്മാരോടു്

**സഹദേന്മാരേ!** ജലപ്രളയകാലത്തിൽ നീതിമാനായ നോഹ് തന്നോടുകൂടെ പെട്ടകത്തിൽ പ്രവേശിച്ച ജീവജന്തുക്കളെ അതിന്റെ ഉള്ളിൽ മറച്ചുകൊണ്ട പ്രകാരം നിങ്ങൾ ലോകത്തെ ചുറ്റിയിരിക്കുന്ന തിരമാലകളിൽ നിന്നും ചുഴലികളിൽനിന്നും അതിനെ മറച്ചുകൊള്ളണമെ.



## ഏക പരിശുദ്ധനോടു്

**മാർ ഗ്രീഗോറിയോസ് തിരുമേനി!** നിന്റെ ശോഭ മേലുള്ളവരെ വിസ്മരിപ്പിച്ചു നിന്റെ ശ്രേഷ്ഠമായ നാമം താഴെയുള്ളവരുടെ ഇടയിൽ പുകഴ്ത്തപ്പെടുന്നു. നിന്റെ യജമാനനായ മശിഹാ നിന്റെ നല്ല നടപടികളെക്കണ്ടു് നിന്റെ ഓർമ്മയെ ബഹുമാനിച്ചു് ശ്രേഷ്ഠതപ്പെടുത്തിയിരിക്കുന്നു. നിന്റെ പ്രാർത്ഥന ഞങ്ങൾക്കു് സഹായമായിരിക്കണമെ.

## അനുതാപത്തിന്റെ

പരമാർത്ഥികളെ സ്നേഹിക്കുന്ന നിർമ്മലനായിരിക്കുന്ന ദൈവമായ കർത്താവെ! ഞങ്ങൾക്കു് എപ്പോഴും നിർമ്മലഹൃദയത്തെ തരേണമെ. നിനക്കു ഇഷ്ടമില്ലാത്ത വ്യർത്ഥവിചാരങ്ങളെയും ദുഃചിന്തകളെയും ഞങ്ങളിൽനിന്നു് നീ നീക്കിക്കളയണമെ. കർത്താവെ കള്ളനു നീ തുറന്നുകൊടുത്ത പ്രകാരം നിന്റെ കരുണയുടെ വാതിൽ ഞങ്ങൾക്കു നീ തുറന്നു തരേണമെ. ചുങ്കക്കാരന്റെയും പാപിയായ സ്ത്രീയുടെയും അനുതാപത്തെ കൈക്കൊണ്ടതുപോലെ ഞങ്ങളുടെ അനുതാപത്തെയും കൈക്കൊള്ളണമെ. മാനസാന്തരപ്പെട്ടു നിന്റെ അടുക്കലേക്കു വരുന്ന അനുതാപക്കാരിൽ പ്രീതിപ്പെടുന്നവനായി കരുണാപൂർണ്ണനായിരിക്കുന്ന കർത്താവെ! നിന്നെ ഉപേക്ഷിച്ചുപറഞ്ഞതിനുശേഷം ശെമഓനെ നീ പുണ്യപ്പെടുത്തിയപ്രകാരം ഞങ്ങളുടെ കടങ്ങളേയും പാപങ്ങളേയും പരിഹരിക്കേണമെ.

**കർത്താവെ!** നിന്റെ അന്ത്യമായ ന്യായവിസ്താരത്തിൽ മുഖപക്ഷമില്ലാത്തതിനെ ഓർത്തു് കുറ്റക്കാരായ ഞങ്ങൾ ഏറ്റവും ദുഃഖിക്കുന്നു. ഭയങ്കരമേറിയ കണക്കു

പുസ്തകങ്ങൾ വിടക്കപ്പെട്ട് ഞങ്ങളുടെ കുററങ്ങൾ വായിക്കപ്പെടുന്ന സമയത്ത് നിന്റെ കൃപ പ്രബലപ്പെട്ട് നിന്റെ നീതിയാൽ ഞങ്ങളെ സഹായിക്കേണമെ! കുററക്കാരായ ഞങ്ങൾക്ക് മോചനംലഭിക്കുകയും ചെയ്യുമാറാകണമെ! കർത്താവെ! ഞങ്ങൾ പാപംചെയ്തുപോയി എന്ന് ഞങ്ങൾ സമ്മതിക്കുന്നു. ദയവോടെ ഞങ്ങളോടു കരുണ ചെയ്യേണമെ.

## മരിച്ചുപോയവക്കുവേണ്ടി

കർത്താവെ! പുണ്യപ്പെടുത്തുന്നതായ നിന്റെ വിശുദ്ധശരീരവും രക്തവും അനുഭവിച്ചിട്ടുള്ള വിശ്വാസികളായ മരിച്ചുപോയവരെക്കുറിച്ച് നല്ല സ്മരണയുണ്ടാകുമാറാകണമെ. മശിഹാ കർത്താവെ! നിന്റെ മാലാഖമാരോടുകൂടി നിന്റെ മഹത്വത്തിൽ നീ വരുമ്പോൾ ഞങ്ങളുടെ മരിച്ചുപോയവർ മുഖപ്രസാദത്തോടുകൂടെ നിന്റെ വലതുഭാഗത്തുനിന്നുകൊണ്ട് നിന്റെ ദൈവത്തെ സ്തുതിക്കുമാറാകണമെ. മൊറിയോ റാഹേം മേലൈൻ നആദാരൈൻ.

ഞങ്ങളുടെ കർത്താവായ യേശുമശിഹാ നിന്റെ കരുണയുടെ വാതിൽ ഞങ്ങളുടെനേരെ നീ അടക്കരുതെ. കർത്താവെ ഞങ്ങൾ പാപികളാകുന്നു എന്ന് ഞങ്ങൾ ഏററുപറയുന്നു. ഞങ്ങളോടു കരുണയുണ്ടാകണമെ. കർത്താവെ! നിന്റെ മരണത്താൽ ഞങ്ങളുടെ മരണം മാഞ്ഞുപോകുവാനായിട്ട് നിന്റെ സ്നേഹം നിന്റെ സ്ഥാനത്തുനിന്ന് ഞങ്ങളുടെ അടുക്കലേക്ക് നിന്നെ ഇറക്കി കൊണ്ടുവന്നു. ഞങ്ങളോടു കരുണചെയ്യേണമെ.

ഒരു കൌമ്മാ. ദൈവമെ! ഇത്യാദി....



## സൂത്താറാ

കർത്താവെ! നിന്റെ സർവകല്പനകളുടെയും വഴി ഞങ്ങളെ പഠിപ്പിക്കണമെ ഞങ്ങൾ അവയെ ആചരിച്ചു. നിന്റെ കൃപയാൽ ജീവിക്കുമാറാകണമെ. നിന്റെ നൽവരത്തിന്റെ ഭണ്ഡാരം കവർച്ച ചെയ്യപ്പെടാതിരിപ്പാനായിട്ട് ഞങ്ങളുടെ അവയവങ്ങളുടെ തുറക്കപ്പെട്ടവാതിലുകൾക്ക് നീ കാവല്ക്കാരെ നിയമിക്കണമെ. ബാറെക്മോർ

വിശുദ്ധന്മാരാൽ തന്റെ വിശുദ്ധതകൊണ്ടാടപ്പെടുന്ന പരിശുദ്ധനായ ദൈവമെ! കർത്താവ് പരിശുദ്ധനെന്നും തന്റെനാമം വാഴ്ത്തപ്പെട്ടതെന്നും സ്രാപ്പേന്മാർ സ്തുതിക്കുന്നതുപോലെ ഞങ്ങൾ നിന്നെ സ്തുതിപ്പാനായിട്ട് ഞങ്ങളെല്ലാവരുടെയും വിചാരങ്ങളെ നീ ശുദ്ധീകരിച്ച്. വെടിപ്പാക്കണമെ. മൊറിയോ റാഹേം മ്മേ ലൈൻ ആദാരൈൻ.

## ബോവൂസ്സോ:

ഞങ്ങളുടെ കർത്താവെ! ഞങ്ങളോടു കരുണയുണ്ടായി ഞങ്ങളുടെ ശുശ്രൂഷ കൈക്കൊള്ളണമെ.

നിന്റെ ശ്രീഭണ്ഡാരത്തിൽ നിന്ന് കരുണയും കൃപയും മോചനവും ഞങ്ങൾക്കയച്ചുതരേണമെ

ഞങ്ങളുടെ പ്രവൃത്തികൾ നിന്നെ കോപിപ്പിപ്പാൻ തക്കവയാകുന്നു എങ്കിലും നീ കോപത്തിന് ആഗ്രഹമില്ലാത്തവനാകുന്നു. നീ കരുണാപൂർണ്ണനായിരിക്കുന്നതുകൊണ്ട് നിന്റെ ശാന്തത കലങ്ങാത്തതുമാകുന്നു.

നിന്റെ കരുണാസമുദ്രത്തിന്റെ വലിപ്പത്തിങ്കൽ ഞങ്ങളുടെ പാപം അസംഖ്യമെങ്കിലും അതു് ചെളിയുടെ ഒരുതുള്ളിപോലെ മാത്രം ഇരിക്കുന്നു. മഹാസമുദ്രത്തെ, ഒരുതുള്ളി ചെളിയ്ക്ക് കലക്കുവാൻ കഴിയുന്നതല്ലല്ലൊ.

പ്രാൎത്ഥനകളെ കേൾക്കുന്നവനും യാചനകളെ നൽകുന്നവനും ആയുള്ളോവെ! ഞങ്ങളുടെ പ്രാർത്ഥനകേട്ടു ഞങ്ങളുടെമേൽ പ്രീതിതോന്നി നിൻെറകരുണയാൽ ഞങ്ങളുടെ യാചനകളെ നൽകേണമെ.

## 91-ം, 120 ം മസുമൂറുകൾ.

1 ബാറക്മോർ. അത്യുന്നതൻെറ മറവിൽ ഇരിക്കുന്നവനും ദൈവത്തിൻെറ നിഴലിൽ മഹത്വപ്പെടുന്നവനും ആയ [മനുഷ്യാ]

2 ബാറക്മോർ, നീ കർത്താവിനോടു് എൻെറ ശരണവും എൻെറ സങ്കേതസ്ഥലവും ഞാൻ ആശ്രയിച്ചിരിക്കുന്ന ദൈവവും [നീയാകുന്നു] വെന്നു പറയുക

3 എന്തെന്നാൽ അവൻ വിരുദ്ധത്തിൻെറ കണിയിൽ നിന്നും വ്യർത്ഥസംസ്സാരത്തിൽ നിന്നും, നിന്നെ രക്ഷിക്കും

4 അവൻ തൻെറ ത്രുവലുകൊണ്ടു് നിന്നെ രക്ഷിക്കും. അവൻെറ ചിറകുകളുടെ കീഴെ നീ മറക്കപ്പെടും. അവൻെറ സത്യം നിൻെറ ചുററിലും ആയുധമായിരിക്കും

5 നീ രാത്രിയിലെ ഭയത്തിൽനിന്നും പകൽ പറക്കുന്ന അസ്ത്രത്തിൽ നിന്നും ഇരുട്ടിൽ സഞ്ചരിക്കുന്ന വചനത്തിൽ നിന്നും ഉച്ചയിൽ ഊതുന്ന കാററിൽ നിന്നും ഭയപ്പെടുകയില്ല.

6 നിൻെറ ഒരുഭാഗത്തുനിന്നു ആയിരങ്ങളും നിൻെറ വലത്തുഭാഗത്തുനിന്നും പതിനായിരങ്ങളും വീഴും

7 അവർ നിങ്കലേക്കു അടുക്കുകയില്ല. എന്നാലോ നീ നിൻെറ കണ്ണുകളാൽ കൊണ്ടുതന്നെ കാണും. ദുഷ്ടന്മാക്കുള്ള പ്രതിഫലത്തെ നീ കാണും.



8 എന്തെന്നാൽ ഉയരങ്ങളിൽ വാസസ്ഥലമാക്കിയ എൻെറ ശരണമായ കർത്താവു് നീയാകുന്നു

9 ദോഷം നിന്നോടടുക്കുകയില്ല; ശിക്ഷ നിൻെറ കൂടാരത്തിനു സമീപിക്കയുമില്ല.

10 എന്തെന്നാൽ നിൻെറ സകലവഴികളിലും നിന്നെ കാക്കേണ്ടുന്നതിനായിട്ടു് അവൻ തൻെറ മാലാഖമാരോടു നിന്നെക്കുറിച്ചു് കല്പിക്കും.

11 നിൻെറ കാലിൽ നിനക്കു ഇടർച്ചയുണ്ടാകാതിരിപ്പാനായിട്ടു് അവർ തങ്ങളുടെ ഭുജങ്ങളിന്മേൽ നിന്നെ വഹിക്കും

12 ഗേർസോ സർപ്പത്തെയും ഹമ്മോനോ സർപ്പത്തെയും നീ ചവിട്ടും. സിംഹത്തേയും പെരുമ്പാമ്പിനേയും നീ മെതിക്കും.

13 അവൻ എന്നെ അന്വേഷിച്ചതുകൊണ്ടു് ഞാൻ അവനെ രക്ഷിച്ചു ബലപ്പെടുത്തും. അവൻ എൻെറ നാമം അറിഞ്ഞതുകൊണ്ടു് എന്നെ വിളിക്കും.

14 ഞാൻ അവനോടു ഉത്തരം പറയും ഞെരുക്കത്തിൽ ഞാൻ അവനോടുകൂടി ഇരിക്കും. അവനെ ഞാൻ ബലപ്പെടുത്തുകയും ബഹുമാനിക്കുകയും ചെയ്യും

15 ദീർഘായുസ്സുകൊണ്ടു് ഞാൻ അവനെ തൃപ്തിപ്പെടുത്തും. എൻെറ രക്ഷ ഞാനവനെ കാണിക്കുകയും ചെയ്യും.

16 ഞാൻ പർവ്വതത്തിലേക്കു് എൻെറ കണ്ണുകളെ ഉയർത്തും. എൻെറ സഹായക്കാരൻ എവിടെനിന്നു വരും.

17 എൻെറ സഹായം ആകാശത്തെയും ഭൂമിയെയും സൃഷ്ടിച്ച കർത്താവിൻെറ സന്നിധിയിൽ നിന്നാകുന്നു.

18 അവൻ നിന്റെ കാൽ വഴുതുവാൻ സമ്മതിക്കയില്ല:
നിന്റെ കാവല്ക്കാരൻ ഉറക്കം തൂങ്ങുകയുമില്ല.

19 എന്തെന്നാൽ യിസ്രായേലിന്റെ കാവല്ക്കാരൻ
ഉറക്കം തൂങ്ങുന്നുമില്ല! ഉറങ്ങുന്നുമില്ല.

20 നിന്റെ കാവല്ക്കാരൻ കർത്താവാകുന്നു കർത്താവ്
തന്റെ വലത്തുകൈകൊണ്ട് നിനക്കു നിഴലിടും.

21 പകൽ ആദിത്യനെങ്കിലും രാത്രിയിൽ ചന്ദ്രനെ
ങ്കിലും നിന്നെ ഉപദ്രവിക്കുകയില്ല

22 കർത്താവ് സകല ദോഷങ്ങളിൽ നിന്നും നിന്നെ
കാത്തുകൊള്ളും. കർത്താവ് നിന്റെ ആത്മാ
വിനെ കാത്തുകൊള്ളും.

23 അവൻ നിന്റെ ഗമനത്തെയും ആഗമനത്തെയും
ഇതുമുതൽ എന്നേക്കും കാത്തുകൊള്ളും. ദൈവമെ!
സ്തുതി നിനക്കു യോഗ്യമാകുന്നു ബാറക്മോർ.

## പ്രാർത്ഥന

ഹാലേലുയ്യാ, ഹാലേലുയ്യാ, ഹാലേലുയ്യാ മെന ഓലംവാ ഓദമ്മോലഓലം ഒൻമ്മി ആമ്മീൻ.

മഹോന്നതന്റെ മറവിൽ ഇരിക്കുന്നവനായ കർത്താവെ നിന്റെ കരുണയിൽ ചിറകുകളുടെ നിഴലിന്റെ കീഴിൽ ഞങ്ങളെ മറച്ച് ഞങ്ങളോടു കരുണചെയ്യണമെ.

സകലവും കേൾക്കുന്നവനെ നിന്റെ കരുണയാൽ നിന്റെ അടിയാരുടെ അപേക്ഷ നീ കേൾക്കണമെ.

മഹത്വമുള്ള രാജാവായി ഞങ്ങളുടെ രക്ഷകനായ മശിഹാ നിരപ്പുനിറഞ്ഞിരിക്കുന്ന സന്ധ്യയും പുണ്യമുള്ള രാവും ഞങ്ങൾക്ക് നീ തരണമെ.



ഞങ്ങളുടെ കണ്ണുകൾ നിങ്കലേക്കു നോക്കികൊണ്ടിരിക്കുന്നു. ഞങ്ങളുടെ കടങ്ങളും പാപങ്ങളും നീ പുണ്യപ്പെടുത്തി ഇഹപരമായ രണ്ടുലോകങ്ങളിലും ഞങ്ങളോടു കരുണചെയ്യണമെ

കർത്താവെ! നിന്റെ കരുണ ഞങ്ങളെ മറച്ച് നിന്റെ കൃപ ഞങ്ങളുടെ മുൻപിൽ നിൽക്കണമെ. നിന്റെ സ്ലീബാ ദുഷ്ടനിൽ നിന്നും അവന്റെ സൈന്യങ്ങളിൽ നിന്നും ഞങ്ങളെ കാത്തുകൊള്ളണമെ.

ഞങ്ങൾ ജീവനോടിരിക്കുന്ന നാളൊക്കെയും നിന്റെ വലത്തുകൈ ഞങ്ങളുടെ മേൽ ആശ്വസിപ്പിക്കണമെ.

നിന്റെ സമാധാനം ഞങ്ങളുടെ ഇടയിൽ വാഴുമാറാകണമെ. നിന്നോടപേക്ഷിക്കുന്ന ആത്മാക്കൾക്ക് ശരണവും രക്ഷയും നീ ഉണ്ടാക്കണമെ.

നിന്നെ പ്രസവിച്ച മറിയാമ്മിന്റെയും നിന്റെ സകല പരിശുദ്ധന്മാരുടെയും പ്രാർത്ഥനയാൽ ദൈവമെ! ഞങ്ങളുടെ കടങ്ങൾക്ക് നീ പരിഹാരമുണ്ടാക്കി ഞങ്ങളോടു കരുണചെയ്യണമെ.

## കൗമ്മാ

കർത്താവിന്റെ ബഹുമാനം തന്റെ സ്ഥാനത്തുനിന്ന് എന്നേക്കും വാഴ്ത്തപ്പെട്ടതാകുന്നു. (മൂന്നു പ്രാവശ്യം എന്നന്നേക്കും എന്നു ചൊല്ലണം)

## മൂന്നുപ്രാവശ്യം.

വിശുദ്ധിയും മഹത്വവുമുള്ള ത്രിത്വമെ ഞങ്ങളോടു കരുണചെയ്യണമെ,

വിശുദ്ധിയും മഹത്വവുമുള്ള ത്രിത്വമെ ഞങ്ങളോടു കരുണചെയ്യണമെ.

വിശുദ്ധിയും മഹത്വവുമുള്ള ത്രിത്വമെ കൃപയുണ്ടായി ഞങ്ങളോടു കരുണചെയ്യണമെ.

നീ എന്നേക്കം വിശുദ്ധിയും മഹത്വവുമുള്ളവനാകുന്നു. നീ എന്നേക്കം വിശുദ്ധിയും മഹത്വവുമുള്ളവനാകുന്നു. നീ എന്നേക്കം വിശുദ്ധിയും മഹത്വവുമുള്ളവനും നിന്റെതിരുനാമം എന്നേക്കം വാഴ്ത്തപ്പെട്ടതുമാകുന്നു.

ഞങ്ങളുടെ കർത്താവെ! നിനക്കു സ്തുതി ഞങ്ങളുടെ കർത്താവെ! നിനക്കുസ്തുതി എന്നേക്കം ഞങ്ങൾക്കുള്ള ശരണവുമെ നിനക്കുസ്തുതി. ബാറെക്ക്മോർ.

ആകാശത്തിലുള്ള ബാവാ............

നന്മനിറഞ്ഞ മറിയമെ...........

വിശ്വാസ പ്രമാണം.

നിന്നാൽ സ്തുതിയോട് രാജമകൾ................

നയവാൻ പനപോലെ തളിർത്തിടുമെ.

അനുതാപത്തിന്റെ മെമ്രാ

ദൈവമെ അനുഗ്രഹിക്ക: അപേക്ഷ കൈക്കൊള്ളണമെ;

പൊറുതിയും മനോഗുണവും:

ഞങ്ങൾക്ക് നൾകേണമെ:

രക്ഷിക്കയില്ലായെന്ന്

ആരും കുററുക്കല്ലെ;

നിനവ രക്ഷപെട്ടു.

നമ്മളും അപേക്ഷിക്ക;

മടിനൂക്കെയുള്ള,

ദൈവം മടിക്കുന്നില്ല:

അപേക്ഷ കിട്ടുമെന്ന്

അരുളപ്പാടുണ്ടല്ലൊ:



നല്ല ഉടയവനെ

സങ്കടം കേൾക്കണമെ.

ആത്മങ്ങൾ കമയുന്നു

കടങ്ങൾ പൊറുക്കേണമെ

ഇപ്പോഴും എല്ലായ്പോഴും

എന്നേക്കം എന്നുമന്നേക്കം

ഞങ്ങളെ മറക്കാതെ

രക്ഷിച്ചുകൊള്ളേണമെ.

## പരിശുദ്ധ ദൈവമാതാവിനോടുള്ള മദ്ധ്യസ്ഥപ്രാർത്ഥന

N. B. പട്ടക്കാരൻ ആദ്യഭാഗം ചൊല്ലുമ്പോൾ ജനങ്ങൾ. ''ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കേണമെ.'' എന്നു പ്രതിവാക്യം ചൊല്ലണം.

ലോകരക്ഷിതാവിനെ പ്രസവിച്ച മാതാവെ. ഞങ്ങൾക്കു വേണ്ടി..................................

കന്യാവ്രതത്താൽ അലങ്കരിക്കപ്പെട്ട മാതാവെ—

പാപികളായ ഞങ്ങൾക്കുവേണ്ടി ഇളവില്ലാതെ പ്രാർത്ഥിക്കുന്ന മാതാവെ! ഞങ്ങൾക്കുവേണ്ടി.............

പരിശുദ്ധപരുമല തിരുമേനിയോടുള്ള മദ്ധ്യസ്ഥപ്രാർത്ഥന.

1 മലങ്കരയുടെ കാവൽ പിതാവായ തിരുമേനി— ഞങ്ങൾക്കുവേണ്ടി....

2 മലങ്കരയുടെ പരിമളവാസനയായ തിരുമേനി ഞങ്ങൾക്കുവേണ്ടി....

3 പരിശുദ്ധസഭയുടെ സത്യപ്രധാനാചാര്യനായ തിരുമേനി ഞങ്ങൾക്കുവേണ്ടി....

4 അനുതപിക്കുന്ന പാപികൾക്കുവേണ്ടി മദ്ധ്യസ്ഥത വഹിക്കുന്ന തിരുമേനി

5 ദു:ഖത്തിലും ഞെരുക്കത്തിലും ഇരിക്കുന്നവർക്കു വേണ്ടി മദ്ധ്യസ്ഥത വഹിക്കുന്ന തിരുമേനി അപേക്ഷിക്കേണമെ.

6 രോഗികളെയും അശരണരേയും ആശ്വസിപ്പിക്കുന്നവനായ തിരുമേനി

7 ഏഴകളുടെ അപേക്ഷയെ നിരസ്സിക്കാത്തവനായ തിരു

8 അപേക്ഷിക്കുന്നവരോടെ യാചനയെ ഉപേക്ഷിക്കാത്തവനായ തിരുമേനി

9 തന്റെ നാമത്തിൽ വിളിച്ചപേക്ഷിക്കുന്നവരെ ലജ്ജിപ്പിക്കാത്തവനായ തിരുമേനി പ. പ. തി

ആകാശത്തിലുള്ള ബാവാ. ഇത്യാദി ആശിർവാദം.

ആകാശത്തേയും ഭൂമിയേയും സൃഷ്ടിച്ച കർത്താവിനാൽ നിങ്ങൾ എല്ലാവരും അനുഗ്രഹിക്കപ്പെട്ടവരാകുന്നു. ആത്മീയമായ ഈ ശുശ്രൂഷയിൽ ഞങ്ങളോടുകൂടി സംബന്ധിച്ചവരായ നിങ്ങൾ എല്ലാവരെയും ദൈവമായ കർത്താവു് വാഴ്ത്തി അനുഗ്രഹിക്കുമാറാകട്ടെ. ദൈവമായ കർത്താവു് നിങ്ങളെയും വിശ്വാസികളായ നിങ്ങളുടെ മരിച്ചുപോയവരെയും അനുഗ്രഹിച്ചു പുണ്യപ്പെടുത്തുമാറാകട്ടെ.

പിതാവും പുത്രനും പരിശുദ്ധറൂഹായുമായ ത്രീയേക ദൈവമെ, ബലഹീനമുള്ളതും കുറവുള്ളതുമായ ഞങ്ങളുടെ പ്രാത്ഥനകൾ നിന്റെ ഉന്നതസിംഹാസനത്തിന്റെ മുൻപാകെ കേൾക്കപ്പെട്ടതും അംഗീകാരയോഗ്യവുമാക്കിത്തീർക്കേണമെ.

ഹോശോ................